# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ശ്രീ

# ഉപദേശസാരം




ശ്രീരമണമഹർഷി വിരചിതം

Third Edition 2000 copies.

1948

ശ്രീരമണാശ്രമം

വില 2 ണ.

തിരുവണ്ണാമല.

# മുഖവുര.

ഈ ചെറുപുസ്തകം അരുണാചലം എന്ന പ്രസിദ്ധപ്പെട്ട തിരുവണ്ണാമലയിൽ വസിക്കുന്ന രമണമഹൎഷി എന്ന മഹാന്റെ കൃതികളാണ്. അദ്ദേഹം ചില ഭക്തന്മാരുടെ പ്രാൎത്ഥനനിമിത്തം തമിഴിൽ 'ഉപദേശവുന്തിയാർ' എന്ന പേരിൽ 30 സൂത്രങ്ങൾ നിൎമ്മിക്കുകയും അതിനെ ആന്ധ്രദേശത്തിലുള്ള ഭക്തന്മാർ തെലുങ്കിൽ ആക്കിത്തരണമെന്നു പ്രാൎത്ഥിക്കയാൽ 'ദ്വിപദ'യായി തെലുങ്കിൽ രചിച്ചു കൊടുക്കുകയും അതുരണ്ടും തമിഴിലും തെലുങ്കിലും അച്ചടിപ്പിക്കയും ചെയ്തു. പിന്നീടു ആ സൂത്രാൎത്ഥത്തെ സംസ്കൃതത്തിൽ ഉപദേശസാരഃ എന്ന പേരിൽ പദ്യമായി നിൎമ്മിക്കുകയും അതിന്റെ സാരത്തെ മലയാളത്തിൽ കുമ്മിപ്പാട്ടിന്റെ രീതിയിൽ നിൎമ്മിക്കുകയും ചെയ്തു. ആ മഹാത്മാവിന്റെ കൃപകൊണ്ടു തമിഴും സംസ്കൃതവും മലയാളവും എനിക്കു കിട്ടുവാനിടയായി. സംസ്കൃതവും മലയാളവും പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുന്നതു ആ മഹൎഷിക്കു ഒരു കൈങ്കൎയ്യമായിത്തീരുമെന്നുള്ള വിചാരത്തോടുകൂടി ഞാനിതാ ഈ ചെറുഗ്രന്ഥത്തെ അച്ചടിപ്പിച്ചിരിക്കുന്നു. ഇതിന്റെ മലയാളഭാഷക്കു വളരെ കുററങ്ങൾ കാണുവാൻ ഇടയുണ്ടാവും. മലയാളം അഭ്യസിക്കാത്തവരും മലയാളം കണ്ടിട്ടുതന്നെയില്ലാത്തവരുമായ ആ

മഹർഷി ഇങ്ങിനെ മലയാളത്തിലെഴുതിയതു എത്രയോ ശ്ലാഘനീയമാണെന്നാണു് എന്റെ വിശ്വാസം. ഇതു് ആ മഹർഷിപാദങ്ങളിൽ ഒരു അർച്ചനയായി ഭവിക്കട്ടെ.

പാലക്കാടു്,
26 – 5—1928.

തരവത്തു് അമ്മാളുഅമ്മ.

ശ്രീ

# ഉപദേശസാരഃ

---

(മൂലം) കർത്തുരാജ്ഞയാ പ്രാപ്യതെ ഫലം
കർമ്മ കിം പരം കർമ്മ തജ്ജഡം. (1)

(ഭാഷ) കർമ്മം ഫലത്തിനെത്തന്നു വരുന്നതും
കർത്താവു തന്നുടെ യാജ്ഞതന്നാൽ
കർമ്മമാ ദൈവമാകുന്നതുമെങ്ങനെ
കർമ്മമചേതനമാകകൊണ്ടു. (1)

(മൂ) കൃതിമഹോദധൌ പതനകാരണം
ഫലമശാശ്വതം ഗതിനിരോധകം. (2)

(ഭാ) കർമ്മഫലങ്ങളോ നശ്വരം വാസനാ-
കാരവിത്തായതു കൂടക്കൂടെ
കർമ്മസമുദ്രത്തിൽ ചാടിക്കുമല്ലാതെ
ഗതിയിനെയെന്നുമെ കാണിക്കില്ല. (2)

(മൂ) ഈശ്വരാർപ്പിതം നേച്ഛയാകൃതം
ചിത്തശോധകം മുക്തിസാധകം. (3)

(ഭാ) ഈശ്വരപ്രീതിയിനായ് ഫലമേച്ഛിച്ചോ-
രിച്ഛയെന്നിച്ചെയ് നിഷ്കാമ്യകർമ്മം
ആശയശുദ്ധി വരുത്തിയാമുക്തിയി-
നായുള്ള മാർഗ്ഗത്തിൽ ചേർക്കുമോർക്ക. (3)

(മൂ) കായവാങ്മനഃകാര്യമുത്തമം
പൂജനം ജപശ്ചിന്തനം ക്രമാൽ. (4)

(ഭാ) കായികം വാചികം മാനസികമെന്നു
കർമ്മങ്ങൾ മൂന്നു തരത്തിലത്രെ
ആയവ പൂജാ ജപം ധ്യാനമീക്രമ-
ത്താമൂന്നുമൊന്നിലൊന്നേററമോർത്താൽ. (4)

(മൂ) ജഗത ഈശധീയുക്തസേവനം
അഷ്ടമൂർത്തിഭൃദ്ദേവപൂജനം. (5)

(ഭാ) അഷ്ടമൂർത്തങ്ങളായുള്ളാണെന്ന ലോകമി-
താകവെയീശ്വരാകാരമാക
ദൃഷ്ടിയിൽകൊണ്ടുസേവിക്കുക തക്കപോൽ
ദേവനുചെയ്യും വിശേഷപൂജ. (5)

(മൂ) ഉത്തമസ്തവാദുച്ചമന്ദതഃ
ചിത്തജം ജപദ്ധ്യാനമുത്തമം. (6)

(ഭാ) ഉത്തമസ്തോത്രത്തെക്കാൾ ജപമാജപ-
മുച്ചത്തെക്കാളുമുപാംശുവെക്കാൾ
ചിത്തജപംതന്നെ ശ്രേഷ്ഠമാകുന്നതാ-
ചിത്തജപംതന്ന്യമല്ല ധ്യാനം. (6)

(മൂ) ആജ്യധാരയാ സ്രോതസാ സമം
സരളചിന്തനം വിരളതഃ പരം. (7)

(ഭാ) വിട്ടുച്ചെയ്‌വിച്ഛിന്ന ധ്യാനത്തിനെക്കാളും
വിടാത നെയ്‌ധാരപോലാറുപോലെ
ഒട്ടുമെ വിട്ടിടാ സന്തതദ്ധ്യാനമെ-
യുത്തമമെത്രയും ശക്തിക്കൂട്ടും. (7)

(മൂ) ഭേദഭാവനാൽ സോഽഹമിത്യസൌ
ഭാവനാഽഭിദാ പാവനീമതാ. (8)

(ഭാ) ഭിന്നൻ ഞാനീശ്വരൻ തന്നെക്കാളെന്നുള്ള
ഭേദഭാവത്തെക്കാൾ സോഹമെന്നും
അന്യനല്ലെന്നവ ഭേദഭാവം തന്നെ
യത്യന്തമുൽകൃഷ്ടമായ ഭാവം. (8)

(മൂ) ഭാവശ്ശൂന്യ സൽഭാവസുസ്ഥിതിഃ
ഭാവനാബലാൽ ഭക്തിരുത്തമാ. (9)

(ഭാ) ഭാവബലംകൊണ്ടു ഭാവംകടന്നസൽ-
ഭാവത്തിങ്കൽ നില നില്പുതന്നെ
ഭാവനാഭക്തിയെക്കാളതിപാവന
ഭക്തി പരാഭക്തി മുക്തിനൽകും. (9)

(മൂ) ഹൃൽസ്ഥലേമനഃ സ്വസ്ഥതാ ക്രിയാ
ഭക്തിയോഗ ബോധാശ്ച നിശ്ചിതം. (10)

(ഭാ) മർമ്മമായുള്ള തൻ ജന്മസ്ഥലത്തെത്തി
മാനസം സ്വസ്ഥമായുള്ളതല്ലോ
കർമ്മവും ഭക്തിയും യോഗവും ജ്ഞാനവും
കാൺകെല്ലാവററിൽ കണ്ട സാരം. (10)

(മൂ) വായുരോധനാല്ലീയതേ മനഃ
ജാലപക്ഷിവദ്രോധസാധനം. (11)

(ഭാ) വായുവിനേയുൾപതുക്കമെറിക്കകിൽ
വലയകാംപെട്ടുള്ള പക്ഷിപോലെ
പായുമാമാനസം പെട്ടിടും കെട്ടിങ്കൽ
പ്രാണനെപ്പററലുപായമാണു്. (11)

(മൂ) ചിത്തവായവശ്ചിൽക്രിയായുതാഃ
ശാഖയോർദ്വയീ ശക്തിമൂലകാ. (12)

(ഭാ) മാനസംജ്ഞാനശക്തി പ്രാണനോക്രിയാ-
മാത്രമാം ശക്തി കലർന്നതാകും

മാനസം പ്രാണനീരണ്ടുമേ ശാഖകൾ
മററിവററിൻമൂലശക്തിയൊന്നു. (12)

(മൂ) ലയവിനാശനേ ഉഭയരോ[illegible]
ലയഗതം പുനർഭവതിനോമൃതം. (13)

(ഭാ) ലയവും വിനാശവും രണ്ടാണൊതുക്കവും
ലയവുമപ്പോഴത്തതാകയാലെ
ലയിച്ചുള്ളതോ വീണ്ടും പൊന്തിവരുംരൂപം
നശിച്ചതെന്നെന്നുംമടങ്ങുകില്ല. (13)

(മൂ) പ്രാണബന്ധനാല്ലീനമാനസം
ഏകചിന്തനാന്നാശമേത്യദഃ (14)

(ഭാ) കെട്ടിപ്പിടിച്ചകംവെച്ചതാൽപ്രാണനെ
കെട്ടിൽപെട്ടുള്ളവച്ചിത്തംതന്നെ
വിട്ടയച്ചോർവഴി കാട്ടിത്തന്നീടുക
നഷ്ടമാം മാനസം താനെതന്നെ. (14)

(മൂ) നഷ്ടമാനസോൽകൃഷ്ടയോഗിനഃ
കൃത്യമസ്തി കിം സ്വസ്ഥിതിം യതഃ. (15)

(ഭാ) മനസ്സിൻെറ രൂപം മരിച്ചുവേഷത്താലെ
മനുഷ്യനായ്ക്കാണും മഹാത്മയോഗി
തനിക്കൊരുകാര്യവും ചെയ്യേണ്ടതായില്ല
തന്നിജരൂപംപ്രാപിച്ചതാലെ. (15)

(മൂ) ദൃശ്യവാരിതം ചിത്തമാത്മനഃ
ചിത്വദർശനം തത്വദർശനം. (16)

(ഭാ) പുറവിഷയങ്ങളിൽപോകാതെ ചിത്തത്തിൻ
പോക്കിനെയുൻമുഖമാക്കിത്തൻെറ
അറിവായ രൂപത്തെത്താനറിയുന്നതെ
യറിവാകും സത്യമകത്തിൽകൊൾക. (16)

(മൂ) മാനസം തു കിം മാർഗ്ഗണേ കൃതെ
നൈവ മാനസം മാർഗ്ഗ ആർജ്ജവാൽ. (17)

(ഭാ) മനസ്സിന്റെ രൂപമേതാണെന്നെല്ലായ്പ്പോഴും
മറവാതകത്തിൽ തിരഞ്ഞുവെന്നാൽ
മനസ്സെന്നതൊന്നുമെ കാൺമാറില്ലഹോ
മാർഗ്ഗമിതാകും നേരായ മാർഗ്ഗം. (17)

(മൂ) വൃത്തയസ്ത്വഹം വൃത്തിമാശ്രിതാഃ
വൃത്തയോമനോ വിദ്ധ്യഹംമനഃ. (18)

(ഭാ) എണ്ണങ്ങളെക്കൂടാതേ മനമേയില്ല
എണ്ണങ്ങളേ മനമെന്നുചൊല്ലും
എണ്ണങ്ങൾക്കെല്ലാമെ മൂലം ഞാനെന്നുള്ള
എണ്ണമാകും മനമെന്നാൽ ഞാനേ. (18)

(മൂ) അഹമയം കുതോ ഭവതി ചിന്വതഃ
അയിപതത്യഹം നിജ വിചാരണം. (19)

(ഭാ) ഞാനെന്നതെങ്ങുന്നു തോന്നുന്നുവെന്നു
മനസ്സുള്ളിൽ മുഴ്കിയന്വേഷിച്ചീടിൽ
ഞാൻ തലകുത്തിപ്പതിക്കുമിതല്ലയോ
ജ്ഞാനവിചാരം വേറൊന്നുമല്ല. (19)

(മൂ) അഹമിനാശഭാജ്യഹമഹംതയാ
സ്ഫുരതിഹൃത്സ്വയം പരമപൂർണ്ണസൽ. (20)

(ഭാ) ഞാനൊടുങ്ങുന്ന സ്വസ്ഥാനമാഹൃത്തിങ്കൽ
ഞാൻഞാനെന്നൊന്നു താനായ്പ്പൊന്തും
താനാകത്തോന്നുന്നതിന്നെല്ലയില്ലല്ലൊ
താനായതും പരിപൂർണ്ണംതന്നെ. (20

(മൂ) ഇദമഹംപദാഭിഖ്യമന്വഹം
അഹമിലീനകേപ്യലയസത്തയാ. (21)

(ഭാ) ഞാനെന്നതിന്നർത്ഥമാണിതു നിത്യവും
ഞാൻ ലയിച്ചുള്ളവുറക്കത്തിങ്കൽ
താനില്ലാതായെന്നതില്ലാതെല്ലാവർക്കും
താനുണ്ടെന്നുള്ളവുണർച്ചതന്നാൽ. (21)

(മൂ) വിഗ്രഹേന്ദ്രിയ പ്രാണധീതമഃ
നാഹമേകസത്തജ്ജഡം ഹ്യസൽ. (22)

(ഭാ) ദേഹവും ജ്ഞാനകർമ്മേന്ദ്രിയം പ്രാണനും
ധീയിരുട്ടും ദൃശ്യലോകമെല്ലാം
മോഹമസജ്ജഡമാകയാൽ ഞാനല്ല
മുക്കാലത്തുള്ള സത്തല്ലയോ ഞാൻ. (22)

(മൂ) സത്ത്വഭാസികാ ചിൽക്വവേതരാ
സത്തയാ ഹി ചിച്ചിത്തയാ ഹ്യഹം. (23)

(ഭാ) ഉള്ളതുണർത്തുവാൻ തന്നെക്കാളന്യമാ-
യുള്ളവുണർവ്വൊന്നും കാണുന്നില്ല
ഉള്ളതുതന്നെയുണർവ്വുമാകുന്നതു-
മുള്ള ഞാൻതന്നെയുണർവ്വുമല്ലേ. (23)

(മൂ) ഈശജീവയോർവ്വേഷധീഭിദാ
സത്സ്വഭാവതോ വസ്തു കേവലം. (24)

(ഭാ) ഇരിക്കും സ്വഭാവത്താലീശ്വരജീവർക-
ളിരുവരുമേകാത്മവസ്തുതന്നെ
ഒരിക്കലും ഭേദമുരയ്ക്കരുതായവ-
രുപാധിയും ബോധവും തന്നെഭിന്നം. (24

(മൂ) വേഷഹാനതഃ സ്വാത്മദർശനം
ഈശദർശനം സ്വാത്മരൂപതഃ. (25)

(ഭാ) തന്നുടെ ദേഹവുപാധികളെവിട്ടു
തന്നെത്താൻ കാണുകതന്നെയീശൻ

തന്നുടെ വാസ്തവദശ്ശനമീശ്വരൻ
താനായ് പ്രകാശിക്കകൊണ്ടുതന്നെ. (25)

(മൂ) ആത്മസംസ്ഥിതിഃ സ്വാത്മദശ്ശനം
ആത്മനിർദ്വയാദാത്മനിഷ്ഠതാ. (26)

(ഭാ) താനായിരിക്കമിരിപ്പിനെത്തന്നെ മുൻ
തന്നെത്താൻ കാൺകയെന്നുചൊല്ലി
താനെന്നുമൊന്നുതന്നേയല്ലാതേ രണ്ടോ
തന്മയനിഷ്ഠയിതെന്നു കാൺക. (26)

(മൂ) ജ്ഞാനവജ്ജിതാഽജ്ഞാനഹീനചിൽ
ജ്ഞാനമസ്തികിം ജ്ഞാതൃമന്തരം. (27)

(ഭാ) അറിവറിയാമയുമില്ലാതെയുള്ള ന-
ല്ലറിവിതുതന്നെ യഥാത്ഥജ്ഞാനം
അറിവാനിതിന്മീതെയുള്ളതൊന്നേതാണ്
അറിവതിനന്യമായൊന്നുമില്ല. (27)

(മൂ) കിം സ്വരൂപമിത്യാത്മദശ്ശനെ
അവ്യയാഽഭവാഽപൂണ്ണചിൽസുഖം. (28)

(ഭാ) എന്താണ് തന്നുടെ രൂപമെന്നീവഴി
തന്നെത്തന്നേതാനുമൊന്നുകണ്ടാൽ
അന്തവുമാദിയുമില്ലാതെ തോന്നിടു-
മഖണ്ഡചിദാനന്ദ വസ്തുവൊന്നേ. (28)

(മൂ) ബന്ധമുക്ത്യതീതം പരം സുഖം
വിന്ദതീഹജീവസ്തുദൈവികഃ. (29)

(ഭാ) ബന്ധവും മുക്തിയും രണ്ടും കടന്നുള്ള
ബ്രഹ്മമഹാനന്ദമെന്നുചൊല്ലാം
സ്വന്തമായങ്ങനെ സന്തതം നില്പവർ
ശുദ്ധരാദൈവിക സച്ചരിത്രർ. (29)

(മൂ) അഹമപേതകം നിജവിഭാനകം
മഹദിദംതപോ രമണവാഗിയം. (30)

(ഭാ) ഞാനറ്റുതോന്നുന്നതേതൊന്നാണെന്നതൻ
ജ്ഞാനത്തിനാലതുതന്നെപ്പറ്റി-
ത്താനിരിക്കുന്നതു തന്നെയല്ലോ നല്ല
തപസ്സെന്നുമാരമണൻ പറഞ്ഞു. (30)

ഇതി ഉപദേശസാരഃ

സമ്പൂർണ്ണഃ

---

ദേഹം മൃണ്മയവജ്ജഡാത്മകമഹം
ബുദ്ധിർന്ന തസ്യാസ്ത്യതോ
നാഹം തത്തദപേതസുപ്തിസമയേ
സിദ്ധാത്മസദ്ഭാവതഃ
കോഹംഭാവയുതഃ കുതോവരധിയാ
ദൃഷ്ട്വാത്മനിഷ്ഠാത്മനാം
സോഹം സ്ഫൂർത്തിതയാഽരുണാചലശിവഃ
പൂർണ്ണോ വിഭാതി സ്വയം.

# ആത്മവിദ്യാ

## കീർത്തനം.

---

**അയ്യേ! അതിസുലഭം — ആത്മവിദ്യേ**
**അയ്യേ! അതിസുലഭം.**

അനുപല്ലവി.

**നൊയ്യാർ നാമകളമുള്ളം കൈയാമലകക്കനി**
**പൊയ്യായൊഴിയമിക മെയ്യായുള്ളതാത്മാ (അ)**

ചരണങ്ങൾ.

1. മെയ്യായ് നിരന്തരംതാൻ നെയ്യാതിരുന്നിടവും
പൊയ്യാമുടനുലകം മെയ്യാമുള്ളിലെത്തെഴുംപോയ്
മെയ്യാർ നിനവൊഴിവ മയ്യാതൊട്ടുക്കിടവെ
മെയ്യാറിയെവെള്ളിവെയ്യോൻസമയമാത്മാവിളങ്ങുമേ;
ഇരുളടങ്ങുമേ; ഇടരൊടുങ്ങുമേ; ഇമ്പംപൊങ്ങുമേ (അ)

2. ഉന്നാരുടലിതുവേ നാനാമെന്നും നിനവോ
നാനാനിനവുകൾചേരോർനാനെന്നതനാൽ
നാനാരിടമെന്നുറ്റപോനാൽ നിനവുകൾ
[പോയ്
നാനാനെന്നഖണ്ഡസുഖംതാനായ്ത്തികഴുമാത്മജ്ഞാനമേ;
ഇരുവെന്നോനമേ; ഏകവാനമേ; ഇമ്പസ്ഥാനമേ (അയ്യേ)

3. തന്നെയറിതലിന്റിമ്പിന്നെയെതറികിലെൻ?
താനെയറിന്തിടില്ലിൽ ഒന്നെയുള്ളതറിയ?

ഭിന്ന ഉയിർകളിലഭിന്നവിളക്കെന്നമ-
ത്തന്നൈത്തനിലുണര മിന്നുംതന്നുള്ളാത്മപ്രകാശമേ;
അരുൾവിലാസമേ; അഘവിനാശമേ; ഇമ്പവികാസമേ
(അയ്യേ)

4. കർമ്മാദികട്ടവിഴ ജന്മാദിനഷ്ടമെഴ
എമ്മാർഗ്ഗമതനിലും ഇമ്മാർഗ്ഗമിക്കെളിതു
ചൊൽമാനസതനുവിൻ കർമ്മാതിചിറിതിൻറി-
ച്ചുമ്മാഅമർന്തിരുക്കഅമ്മാഅകത്തിലാത്മജ്യോതിയേ;
നിതാന്തഭൂതിയേ; ഇരാത്തഭീതിയേ; ഇമ്പവംഭോധിയേ
(അയ്യേ)

5. വിണ്ണാദിയ വിളക്കും കണ്ണാദിയ പൊറിക്കും
കണ്ണാം മനക്കണ്ണുക്കും കണ്ണായ് മനവിണ്ണുക്കും
വിണ്ണായൊരുപൊരുൾ വേറെണ്ണാതിരുന്തപടി
ഉണ്ണാട്ടുള്ളത്തൊളിരും അണ്ണാമലയെനാത്മാകാണുമേ;
അരുളുംവേണുമേ; അമ്പുപൂണുമേ; ഇമ്പുതോന്നുമേ
(അയ്യേ)

---

Printed at the "Reddiar Press," Trivandrum.